സർവ്വശക്തനായി കാതൽത്വം തിങ്ങപ്പെട്ട
ആദ്യന്തമില്ലാത്ത നിത്യന്റെ തിരുനാമത്താൽ
തനിക്കു സ്തുതി.

അന്ത്യോഖ്യായുടെയും കിഴക്കൊക്കെയുടെയും
ശ്ലീഹാക്കടുത്ത സിംഹാസനത്തിൽ
സുറിയാനി ജാതിമേൽ
മുഷ്കരപ്പെട്ടിരിക്കുന്ന മൂന്നാമത്തെ
പത്രോസ എന്ന ഇഗ്നാത്യോസ
പാത്രിയക്കീസ്സ.

---

നാമത്തിൽ സ്ഥാപിക്ക

പ്പെട്ടിരിക്കുന്ന വാഴ്ത്തപ്പെട്ട
പള്ളി എടവകയിൽ ഉൾപ്പെട്ട സ്നേഹിക്കപ്പെട്ട
വരും വാത്സല്യമുള്ളവരും വാഴ്ത്തപ്പെട്ടവരും അനു
ഗ്രഹിക്കപ്പെട്ടവരും സത്യമുള്ളവരുടെ എടയന്റെ
സ്വരത്തെ അനുസരണയോടെ കേൾക്കുന്നവ
രും ശുദ്ധമാന പള്ളിയുടെ ശത്രുവായ അക്രമി
ക്കുന്ന ചെന്നായുടെ സ്വരത്തിൽനിന്നു ഓടി ഒ
ളിക്കുന്നവരും ശുദ്ധമുള്ള മൂന്നു സൂനഹദോസുക
ളുടെ വിശ്വാസത്തിന്റെ അടിസ്ഥാനത്തുമ്മേൽ
പണിയപ്പെട്ടിരിക്കുന്നവരും അവക്കുള്ള കല്പന
കളിൽ നിന്നു വലത്തോട്ടെങ്കിലും ഇടത്തോട്ടെങ്കി

ലും വഴിവിട്ടു മാറാത്തവരും ആയ അത്രൂപിക്ക ട്ടത്ത നമുക്കുള്ള മക്കളാകുന്ന പട്ടക്കാരുടെയും ശെമ്മാശന്മാരുടെയും എപ്പിദ്രോപ്പെന്മാരുടെയും പ്രധാനികളുടെയും വിശ്വാസികളായ നമുക്കുള്ള ലോകർ ഒക്കയുടെയും നിറുകകൾമേൽ ദൈവികത്തിന്നടുത്ത കൃപയും ആകാശത്തിന്നടുത്ത വാഴ്വും വന്നു ആവസിക്കുമാറാകട്ടെ. ദൈവമായ കർത്താവിന്റെ വാഴ്വ നിങ്ങളുടെമേലും നിങ്ങളുടെ ഭവനങ്ങൾമേലും നിങ്ങളുടെ മക്കൾമേലും നിങ്ങളുടെ നേട്ടങ്ങൾമേലും നിങ്ങൾക്കുള്ള സകലത്തിന്മേലും വന്നു വസിക്കുമാറാകട്ടെ. അതു ദൈവത്തെ പ്രസവിച്ച കന്ന്യാസ്ത്രീമറിയത്തിന്റെയും എല്ലാപരിശുദ്ധന്മാരുടെയും പ്രാത്ഥനയാൽ ആമ്മീൻ- നമ്മുടെ ബലഹീനതയെ കുറിച്ചു നിങ്ങൾ ചോദിക്കുന്നുവെങ്കിൽ വാഴ്വിന്റെ ഈ കുറി എഴുതപ്പെടുന്ന സമയം ദൈവകൃപയാൽ അനുകൂലമുള്ള ജീവസ്സുകളിൽ നാം ആയിരിക്കുന്നു. യൊഗ്യതയുള്ള നിങ്ങളുടെ കാഴ്ചയിൽ നിന്നൊഴികെ യാതൊരു വ്യസനവും നമുക്കില്ല. വീണ്ടും, ശപിക്കപ്പെട്ടവനും തള്ളപ്പെട്ടവനുമായ മത്തായിയെന്നു പറയുന്ന ബെലയാളിന്റെ പ്രവൃത്തിയെക്കുറിച്ചു സത്യസ്നേഹത്തൊടു നിങ്ങളെ നാം അറിയിക്കുന്നതു- ഒന്നാമതു:- അവൻ ഉപായത്താൽ മൂസലിനുവന്നു അവൻ ഒരു ശെമ്മാശ അല്ലാതെയും പട്ടസുഖത്തിന്റെ കൈവപ്പു അവനു ഇല്ലാതെയും ഇരിക്കയിൽ നിഗളത്താലെയും അറ

പ്പുകേടാലെയും പട്ടക്കാരനാകുന്നുയെന്ന തന്ന
ത്താൻ കാണിച്ചു അവൻ അറപ്പുകെട്ട ശുദ്ധമാ
നകുബ്ബാന അണച്ചു; ദൈവത്തിന്റെ ശുദ്ധമുള്ള
ക്രിയകളെ വഞ്ചനയാലെ പ്രവൃത്തിക്കുന്നവൻ
ശപിക്കപ്പെട്ടവനാകുന്നു എന്ന ദീഘദശി പറ
ഞ്ഞിരിക്കുന്ന വചനം അവനിൽ തികയപ്പെട്ടു.
ഉപായത്താലെ അന്ത്യോഖ്യ സിംഹാസനത്തി
ങ്കലെക്കു അവൻ വന്നസമയം മെത്രാപ്പോലീ
ത്താ സ്ഥാനത്തിന്നായിട്ട ജനത്താൽ താൻ തിരി
ഞ്ഞെടുക്കപ്പെട്ട പ്രകാരം പൊതുവിന്നടുത്ത ചി
ല കള്ളയെഴുത്തുകൾ കാലംചെയ്ത ഏലിയാസ
പാത്രിയക്കീസിനെ കാണിച്ചു; ആദെഹം അവ
ന്റെ വചനങ്ങളെ വിശ്വസിച്ചു മലയാളക്കാർ
കള്ളും പറയുന്നതല്ലെന്നു ഉറച്ചു അവനെ മെത്രാ
നായി പട്ടംകെട്ടി ആസമയം, ദൈവത്തിന്റെ
മുമ്പാകെ അവൻ സത്യംചെയ്ത സത്യപത്രത്തി
ന്റെ പത്താമദ്ധ്യായത്തിലെഴുതിയിരിക്കുന്ന പ്ര
കാരം അവന്റെ സത്യവാചകത്തെ വായിച്ചു,
സത്യംചെയ്തു പറഞ്ഞതു എന്തെന്നാൽ:- "ശുദ്ധ
മുള്ള പന്ത്രണ്ടു ശ്ലീഹന്മാരുടെയും ശുദ്ധമുള്ള മൂന്ന
സൂനഹദോസുകളുടെയും വിശ്വാസത്തിന്മെൽ
സ്ഥിരമായി നിന്നുയെന്ന ശുദ്ധമുള്ള ബാവാന്മാ
ർഎല്ലാവരെയും ഞാൻ കൈക്കൊണ്ടു ബഹുമാനി
ക്കുന്നുയെന്ന ദൈവത്തിന്റെതിരുമുമ്പാകെ ഞാ
ൻ വിശ്വസിച്ചു ഏറ്റുപറയുന്നു. അതായതു ശീമ്മൂ
ട്ടത്തവനായ മാർഇഗ്നാത്യോസിനെയും ദീവ

ന്നാസ്യോസിനെയും അത്തനാസ്യോസിനെ
യും യൂലിയോസിനെയും കൂറിലൊസിനെയും
ബെസ്സേലിയോസിനെയും ഗ്രീഗോറിയോസി
യോനെയും ദീയസ്കോറോസിനെയും സെവെറി
സിനെയും തീമൊത്തെയോസിനെയും പില
ക്സിനോസിനെയും അന്തിമോസിനെയും തി
രിഞ്ഞെടുക്കപ്പെട്ടവരിൽ ഉന്നതപ്പെട്ടവനായ
മാർ ബറസോമ്മായേയും ദൈവത്തിന്റെ ശുദ്ധ
മുള്ള അന്ത്യോഖ്യാപ്പള്ളിയിൽ ഉണ്ടായിട്ടുള്ളവരും
ഇനി ഉണ്ടാകുന്നവരുമായ അവരെപ്പോലെ സ
ത്യമുള്ള സകല മല്പാന്മാരെയും ഞാൻ കൈക്കൊ
ണ്ടു അവരോടു ഞാൻ ചേരുന്നു. വീണ്ടും, മശിഹാ
യ്ക്കടുത്ത വിശ്വാസത്തിന്നും ഇന്നു ദൈവത്താൽ
ശ്രേഷ്ഠതപ്പെട്ട അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത
സിംഹാസനത്തിൽ വാണിരിക്കുന്ന ബഹുമാന
പ്പെട്ട രണ്ടാമത്തെ ഏലിയാസെന്ന മാറാൻ മാ
ർ ഇഗ്നാത്യോസ് പാത്രിയർക്കീസിന്റെ മേല്പ
ട്ട സുഖത്തിന്നും ആദ്ദേഹത്തിന്റെ പിന്നാലെ
ഉണ്ടാകുന്ന എല്ലാ മേല്പട്ടക്കാർക്കും യോഗ്യമാകുന്ന
തുപോലെ അനുസരണവും ചൊല്ലുവിളിയും ഉ
ള്ളവൻ ആയി നടപ്പാൻ ഇനിക്കു ന്യായമാകുന്നു.
ഞാൻ എല്ലാപ്പോഴും അവരുടെ കല്പനകളെ അനു
സരിച്ചു കൈക്കൊണ്ടു അവരോടു ഞാൻ ചേരുന്നു
അവരുടെ കല്പനകളിൽനിന്നു വലത്തോട്ടെങ്കിലും
ഇടത്തോട്ടെങ്കിലും ഞാൻ വിട്ടുമാറുന്നതല്ല. ൟ സ
ത്യ ഉടമ്പടി എന്റെ പൂർണ്ണമനസ്സോടെ ഞാൻ ചെ

യ്യു, ബലത്താൽ അല്ല. എന്നാൽ ഈ സകലവി
ധ വാഗ്ദത്തത്തിൽനിന്നും വേർതിരിയപ്പെട്ടതാ
കുന്നു. വീണ്ടും, അവരുടെ കല്പനകളെ ഞാൻ ക
യ്ക്കൊള്ളുന്നു എന്നും ബലഹീനനായ ഞാൻ ജീവ
നോടിരിക്കുന്ന കാലമൊക്കയും അവരുടെ കല്പന
യിൽനിന്നു ഞാൻ വിട്ടുമാറുന്നതല്ലാ എന്നും ഞാ
ൻ വാഗ്ദത്തം ചെയ്യുന്നു. വീണ്ടും ദൈവത്തിന്റെ
തിരുമുമ്പാകെയും ശുദ്ധമുള്ള തന്റെ മദ്ബഹായുടെ
മുമ്പാകെയും വെടിപ്പുള്ള രഹസ്യങ്ങളുടെ മുമ്പാകെ
യും ഞാൻ ഏറ്റുപറയുന്നു, ശുദ്ധമുള്ള മാലാഖമാ
രും ജീവനുള്ള സ്ലീബായും വന്ദിക്കപ്പെട്ട ഏവ
ൻഗേലിയോനും പുകഴ്ത്തപ്പെട്ട ൦റം പട്ടസ്വപത്തി
ന്നട്ടത്ത കൂട്ടവും ബഹുമാനമുള്ള ലോകരും ൦റം എ
ന്റെ വാഗ്ദത്തത്തിന്നു സാക്ഷിയായിരിക്കുന്നു
ഏതുദിവസത്തിലൊ ഏതുനേരത്തിലൊ ൦റം വാ
ഗ്ദത്തത്തിന്നു ഞാൻ ഭേദം ചെയ്തു ശുദ്ധമുള്ള പാ
ത്രിയർക്കീസ്സന്മാരുടെ കല്പനകളെ ഞാൻ അനുസ
രിക്കാതെ അറപ്പുകെട്ടു അവരുടെ കല്പനകളിൽനി
ന്നു ഞാൻ വിട്ടുമാറുകയൊ സത്യവിശ്വാസ
ത്തോടു മറുത്തു ഞാൻ നിന്നു യാക്കോബായ സുറി
യാനിക്കാരുടെ മാർഗ്ഗത്തിന്നു വിപരീതമായിട്ടുള്ള
മറെറാരു മാർഗ്ഗത്തിലെങ്കിലും ഞാൻ ചേരുകയൊ സു
റിയാനിക്കാരായ നമ്മുടെ പള്ളിച്ചട്ടങ്ങൾക്കു വി
പരീതമായിട്ടുള്ള യാതൊന്നും ഞാൻ കൈക്കൊള്ളു
കയൊ ശുദ്ധമുള്ള മൂന്നു സുന്നഹദോസുകളുടെ വി
ശ്വാസത്തിനു വിപരീതമായിട്ടുള്ള ഒരു വിശ്വാ

സ്ഥൈത്ത. ഞാൻ വിശ്വസിക്കയൊ നമ്മുടെ പള്ളി ച്ചട്ടങ്ങളും ക്രമങ്ങളും കാനോനാകളും ഞാൻ ഭേദപ്പെടുത്തുകയൊ ചെയ്യുന്ന നാളുകളിൽ ദൈവത്തിന്റെ തിരുവായിൽനിന്നും നമ്മുടെ കൎത്താവിന്റെ ശ്ലീഹന്മാരുടെ തലവനായ ശുദ്ധമുള്ള മാർ പത്രൊസിന്റെ വായിൽനിന്നും ആദ്ദെഹത്തിന്റെ ചങ്ങാതിമാരായ ശേഷം പതിനൊന്നു ശ്ലീഹന്മാരുടെ വായിൽനിന്നും തിരുക്കൂട്ടത്തവനായ ശുദ്ധ മാർ ഇഗ്നാത്ത്യൊസിന്റെ വായിൽനിന്നും ശുദ്ധമുള്ള മൂന്ന സുന്നഹദോസുകളിൽ കൂടപ്പെട്ടുയെന്ന സ്തുതിചൊവ്വാകപ്പെട്ട ബാവാന്മാർ എല്ലാവരുടെ വായിൽനിന്നും പരിശുദ്ധാത്മാവിൽ തിളയ്ക്കപ്പെട്ടവരായ സകല മല്പാന്മാരുടെ വായിൽനിന്നും മാർ പത്രൊസ ശ്ലീഹായ്ക്കുപകരം നമ്മുടെ കൎത്താവായ യെശുമശിഹായുടെ സത്യമുള്ള വിട്ടു അധികാരി ആയി ദീൎഘായുസ്സൊടിരിക്കുന്ന പൊങ്ങപ്പെട്ട മേല്പട്ടക്കാരനായ മാറാൻ മാർ ഇഗ്നാത്ത്യൊസ പാത്രിയക്കീസു ബാവായുടെ വായിൽനിന്നും ശപിക്കപ്പെട്ടവനും പിരാക്കപ്പെട്ടവനും ഞാൻ ആകും. വീണ്ടും ശുദ്ധമാന പള്ളിയിൽനിന്നു വേർതിരിയപ്പെട്ടവനും ശുദ്ധമുള്ള കൂദാശകളുടെ സംബന്ധത്തിൽ നിന്നു തള്ളപ്പെട്ടവനും അതിനെ ഞാൻ കൈക്കൊണ്ടുയെന്ന അത്രുപ്തിക്കട്ടെത്ത നൽവരത്തിൽനിന്നു ഒഴിയപ്പെട്ടവനും ഉന്നതപ്പെട്ട പട്ടസുഖത്തിന്റെ നിലയിങ്കൽനിന്ന ഉരിയപ്പെട്ടവനും ഞാൻ ആകും

ദൈവമായ കൎത്താവിന്ന ശുശ്രൂഷക്കാരനും അശുചിയ്ക്കൂടത്ത സ്ഥാനത്തിൽ നിന്ന തള്ളപ്പെട്ടയെന്ന പരബോധമാകപ്പെട്ട പിശാചായ ആ വൈലയാളിന്റെ ചെങ്ങാതിയും ഞാൻ ആകും. കെട്ടുവാനും അഴിപ്പാനും ശപിപ്പാനും അശുചിക്കടുത്ത കാൎയ്യങ്ങളെ വിധിപ്പാനും ദൈവത്തിൽ നിന്നു നല്കപ്പെട്ടയെന്ന അധികാരം പോലെ പാത്രിയൎക്കീസിനാൽ ഞാൻ വിധിഏല്ക്കപ്പെട്ട തള്ളപ്പെട്ടുവാൻ ഞാൻ യോഗ്യമാകപ്പെടും."

മലയാളത്തുള്ള യാക്കോബായ സുറിയാനിക്കാരുടെ വിശ്വാസത്തിൽനിന്ന ഭേദം ചെയ്കയില്ലാ എന്ന അവൻ വാഗ്ദത്തം ചെയ്തു എന്നതുപോലെ തന്നെ ഒരു സത്യപത്രം അവൻ എഴുതി വച്ചു. മലയാളത്തിന അവൻ വന്ന ചേരപ്പെട്ട എന്ന ദിവസം മുതൽ, അവന്റെ വാഗ്ദത്തപ്രകാരം അവൻ നടക്കാതെ സുറിയാനിക്കാരുടെ വിശ്വാസം അവൻ ഭേദപ്പെടുത്തുകയും സുറിയാനിക്കാരായ നമ്മുടെ പള്ളികളിൽ കലഹവും ഭിന്നതകളും ഉണ്ടാക്കുകയും ചെയ്തുകൊണ്ടിരുന്നു. ഇവൻ തന്റെ വായാലെയും നാവാലെയും തന്നത്താൻ ശാപമിട്ട അവന്റെ ആണകളിൽ അവൻ വഞ്ചന ചെയ്തു, മരിച്ചുപോയ മുമ്പിലത്തെ ദീവന്നാസ്യോസും നമ്മുടെ ജനങ്ങളും തിന്മപെട്ട അവന്റെ പ്രവൃത്തികളെ കണ്ടപ്പോൾ ആയുടൻ നിങ്ങൾ അറിഞ്ഞിരിക്കുന്നപ്രകാരം നമ്മുടെ പള്ളികളിൽനിന്നു അവനെ തള്ളി. തിന്മപെട്ട

അവന്റെ പ്രവൃത്തികളെക്കുറിച്ചു, കാലം ചെയ്യു ഏലിയാസ പാത്രിയക്കീസിന്ന എഴുത്തുകൾ അവർ എഴുതിയറിയിച്ചു. അവരുടെ എഴുത്തുകൾ ആ ദേഹത്തിന്റെ കൈകൾക്ക ചെന്നെടുത്ത നേരം വിചാരണ ചെയ്യു തിന്മപെട്ട അവന്റെ പ്രവൃത്തികളിൽനിന്ന തിരിവാൻ കല്പന അവന്നയച്ചു. അവൻ തന്നെ പട്ടം കെട്ടിയെന്ന പാത്രിയക്കീസിന്റെ കല്പനയും ചൊല്പവിളിയും കേൾക്കാതെ ആ ദെഹത്തിന്ന വിപരീതക്കാരനായി നിന്നു. അതിന്റെ ശേഷം കല്പന കൊടുത്തയച്ചു സുറിയാനിക്കാരായ നമ്മുടെ ജാതികളുടെ പള്ളികളിൽനിന്ന അവനെ ശപിച്ചു തള്ളി, അവന്റ പകരം അന്ത്യോഖ്യാ സിംഹാസനത്തിൽനിന്നു കൂറീലോസിനെ പട്ടംകെട്ടി, സുറിയാനിക്കാരുടെവിശ്വാസംപോലെയും കാനോനാപോലെയും മര്യാദപോലെയും തെറ്റുകൂടാതെ മലയാളത്തുള്ള നമ്മുടെ ജനങ്ങളെ ഭരിപ്പാനായിട്ടു അവനെ അയച്ചു. ഒരം ശപിക്കപ്പെട്ടവൻ വഞ്ചനയിലും വിപരീതത്തിലും പാർത്തു. പാത്രിയക്കീസിന്റെ കല്പന അനുസരിച്ചില്ല. ആ തിന്മപെട്ടവന്റെ പ്രവൃത്തികളെക്കുറിച്ചു അനുതപിച്ചുമില്ല. പിന്നയെ ഉപായത്താലെ തിരുവിതാങ്കൂർ മഹാരാജാവിന്റെ അടുക്കൽ ചെന്നു താൻ അന്ത്യോഖ്യാ പാത്രിയക്കീസിന്റെ കല്പനപ്രകാരം നടക്കുന്നു ആ കല്പനക്കു വിരോധമായി നില്ക്കുന്നതല്ലായെന്നു പറഞ്ഞു. രാജാവു അവന്റെ വചനങ്ങളെ

വിശ്വസിച്ച അന്ത്യോഖ്യാ പാത്രിയക്കീസിന്റെ നാമത്തെക്കുറിച്ച അവന്നു വിളംബരം കൊടുത്തു. വഴിയുടെ അകലം നിമിത്തം രാജാവു തിന്മ പെട്ടവന്റെ പ്രവൃത്തികളെക്കുറിച്ച പാത്രിയക്കീസിതനിന്നു ചോദിച്ച വിചാരണംചെയ്തില്ല. അവൻ കലഹക്കാരനായി പുറപ്പെട്ട നമ്മുടെ ജനത്തിന്റെ ഇടയിൽ അറപ്പുകേടാലെ കലഹമുണ്ടാക്കി വാളുകളാലെയും വടികളാലെയും അവരുടെ മേൽ അവൻ അധികാരപ്പെട്ട ചിലരെ പള്ളികളിൽനിന്നു പുറത്താക്കുകയും ചിലരെ വിലങ്ങിടത്താക്കുകയും പള്ളികളുടെ ദ്രവ്യം കൊള്ളയിടുകയും ചെയ്തു. ആദ്യകാലം മുതൽ ഉണ്ടായിട്ടില്ലാത്തതും ഭൂമിയുടെ സകല ജാതികളുടെയും കാനോനാകൾക്കും നീതിന്ന്യായത്തിനും ചേരാത്തതുമായ പ്രവൃത്തികൾ അവരിൽ അവൻ ചെയ്തു. പുറമെനിന്നു കുഞ്ഞാടുകളുടെ വേഷം അവൻ ധരിച്ചു, അകമെ അക്രമിക്കുന്ന ചെന്നാ അവന്റെ ഉള്ളിൽ പതിയിരുന്നു. ഒരു വഞ്ചകൻ അനുഗ്രഹം കൂടാതെ നമ്മുടെ ലോകരോടു അന്ന്യായം ചെയ്തു. അവൻ സത്യമുള്ള ഇടയൻ ആയിരിക്കേണ്ടുന്നതിന്നു പകരം കള്ള ഇടയൻ അവൻ ആയിത്തീന്നു. നമ്മുടെ ജനത്തോടു അവൻ ചെയ്ത ചതിവും അന്ന്യായവും കേട്ട ഉടൻ കാലം ചെയ്ത ഏലിയാസ പാത്രിയക്കീസും യാക്കോബാ പാത്രിയക്കീസും അവനെ പിന്നെയും ശപിച്ചുതള്ളി. അവൻ അനുതപിച്ചില്ല. അവ

രുടെ കല്പനയെ കേട്ടുമില്ല. കഠിന ഹൃദയത്താലെയും വിപരീതത്താലെയും തന്നെ അവൻ പാത്തു നമ്മുടെ പള്ളിയുടെ ക്രമങ്ങളും കാനോനാകളും ചട്ടങ്ങളും അവൻ പകൎത്തി അധികമായിട്ടു അവൻ തിന്മ ചെയ്യു നമ്മുടെ വിശ്വാസത്തിന്നു വിപരീതമായി അവനെപ്പോലെ ശപിക്കപ്പെട്ടവരായ രണ്ടു പേരെ പട്ടം കെട്ടി പാത്രിയക്കാസ്ഥാനത്തിന്റെ പ്രവൃത്തി അവൻ ചെയ്തു. നിശമത്താൽ സാന്താനു ശരിയാക്കപ്പെട്ടു. മെത്രാന്മാരെ പട്ടം കെട്ടുന്ന അധികാരം പാത്രിയക്കീസിന്നു മാത്രം ഉള്ളതാകുന്നു. ഒരു മെത്രാൻ ഒരു മെത്രാനെ പട്ടം കെട്ടാമെങ്കിൽ എന്തിന്നു അവൻ പാത്രിയക്കീസിന്റെ അടുക്കൽ പോയി മെത്രാന്റെ സ്ഥാനം കൈക്കൊണ്ടു. അറപ്പുകെട്ടു, മെത്രാന്മാരെ പട്ടം കെട്ടുന്ന മെത്രാനും ഇങ്ങിനെയുള്ള പട്ടം കൈക്കൊള്ളുന്നവരും അവരെല്ലാവരും ദൈവത്തിന്റെ തിരുവായിൽനിന്നും ശുദ്ധമുള്ള ബാവാന്മാരിൽനിന്നും നമ്മുടെ ബലഹീനതയിൽനിന്നും നമ്മുടെ പള്ളിച്ചട്ടംപോലെയും കാനോനാപോലെയും ഒന്നുപോലെ ശപിക്കപ്പെട്ടവരാകുന്നു. പത്രോസ ശ്ലീഹായുടെ കാലം മുതൽ ഇതുവരെയും ഠരം പകുതിപോലെ നമ്മുടെ സഭ ഒരു പ്രകാരവും പകുക്കപ്പെട്ടിട്ടില്ല. പാത്രിയക്കീസിൽനിന്നു നമ്മുടെ പള്ളികളിൽ ആത്മകാൎയ്യങ്ങളെ നോക്കുവാനായിട്ടു എത്ര പ്രാവശ്യം മെത്രാന്മാരെ അയച്ചു. ഇവൻ അവൎക്കു

വിരോധമായിനിന്നു അവരെ ഉപദ്രവിച്ചു. നമ്മുടെ ബലഹീനതയുടെ സ്ഥാനാഭിഷേക നാളുകളിൽ നമ്മുടെ ജനത്തിൽനിന്നു പൊതുവിന്നടുത്ത എഴുത്തുകൾ നമുക്കു വന്നു. ശപിക്കപ്പെട്ടവനും വിശ്വാസവിപരീതിയുമായ ഠരം ബെലയാൾ മുഖാന്തിരം അവൎക്കുണ്ടായിട്ടുള്ള ആവലാധിയിൽനിന്നും ദുഃഖത്തിൽനിന്നും അവരെ രക്ഷിപ്പാനായിട്ടു സങ്കടപ്പെട്ടു സ്വരങ്ങളാലെ നമ്മോടു അവർ അട്ടഹാസിച്ചപേക്ഷിച്ചു. അവരുടെ എഴുത്തുകൾ നാം സൂക്ഷ്മതയോടെ വായിച്ചപ്പോൾ നമുക്കു വളരെ ദുഃഖവും വ്യസനവും ഉണ്ടായി. നമ്മുടെ ജനത്തിന്റെ ആവലാധിയെക്കുറിച്ചു രാവും പകലും കരവാനായിട്ടു എന്റെ തലക്കു വെള്ളവും എന്റെ കണ്ണുകൾക്കു കണ്ണുനീരും തരുവാൻ ആരൊരുള്ളുയെന്നു എറമിയാ നിബിയായോടുകൂടെ ഞാൻ പറഞ്ഞു. ആ സമയം വലിയ മനോവ്യസനത്തോടുകൂടെ നമ്മുടെ കണ്ണുകളിൽനിന്നു ജലനദികൾ ഒഴുകി. ഉടൻ നമ്മുടെ ജനത്തെ അവരുടെ ദുഃഖത്തിൽനിന്നു രക്ഷിപ്പാൻ ഒരു വഴി കാണിച്ചുതരുവാനായിട്ടു അനുഗ്രഹിക്കുന്നവനായ ദൈവത്തിന്റെ തിരുമുമ്പാകെ എന്റെ അപേക്ഷയെ ഞാൻ ചിന്തി. പിന്നെ ബെലയാളിൽനിന്നു, പാത്രിയൎക്കീസന്മാരുടെമുദ്രപോലെ ചുമപ്പുമഷിയാൽ മുദ്ര കുത്തപ്പെട്ടതായ ഒരു എഴുത്തു നമുക്കു വന്നു. അവന്റെ മുദ്രയെ നാം സൂക്ഷിച്ചുകണ്ടപ്പോൾ വിപരീതക്കാരനാകുന്നു

ായെന്നു നാം അറിഞ്ഞു ആ ദിവസങ്ങളിൽ നാം
ഒരുങ്ങപ്പെട്ട കുസ്തന്തീനോപ്പോലീസിന്നും അ
വിടെനിന്നു ലണ്ടനിലേക്കും നാം പോയി. എ
ന്തെന്നാൽ ദൈവം ഈ വഴി നമുക്കു കാണിച്ചു
തന്നു. തിന്മപെട്ടവൻെറ പ്രവൃത്തികൾ മഹാരാ
ജ്ഞിയവർകളോടും അവിടത്തെ സകല ഉദ്യോ
ഗസ്ഥന്മാരോടും നാം അറിയിച്ചു. അതു അവർ
കേട്ടാറെ ഈ വിളംബരം നീതിയായിട്ടുള്ളതല്ല. രാ
ജാക്കന്മാരുടെ ഇംഗ്ലെഷ്യ നിയമപ്രകാരവും അ
ല്ല രാജാക്കന്മാൎക്കു ആത്മകാൎയ്യങ്ങളിൽ പ്രവേശി
പ്പാനും വഞ്ചകനായ ഒരു അന്യ ജനത്തിൻെറ
ഇടവകമേൽ അധികാരപ്പെടുത്തുവാനും ന്യായ
മില്ല. അതിനാൽ ഈ വിളംബരം നീക്കേണ്ടതാ
കുന്നു എന്നു അവരെല്ലാവരും ഉറപ്പോടും ഏക
ശബ്ദത്തോടും പറഞ്ഞു ശപിക്കപ്പെട്ട മദ്രാ
സിന്നു നിങ്ങൾ കൊടുത്തിട്ടുള്ള വിളംബരവും ഉ
ത്തരവും ന്യായത്തിൽ അടുക്കുന്നില്ലായെന്നു ഇ
ന്ത്യായിലെ സകല ഉദ്യോഗസ്ഥന്മാൎക്കും കല്പന
കൾ അവർ എഴുതി മദ്രാസിന്നു അയച്ചതു കൂടാ
തെ, നമുക്കും കല്പന തന്നു. നാം മദ്രാസിൽ എത്തി
വിളംബരത്തിൻെറ പകൎപ്പ ബഹുമാനപ്പെട്ട ഗ
വൎണ്ണരെ കാണിച്ചപ്പോൾ ഈ വിളംബരം നീ
ക്കേണ്ടതാണെന്നും ഇത ആത്മീക കാൎയ്യം ആക
യാൽ അതിൽ പ്രവേശിപ്പാൻ തങ്ങൾക്കു ന്യാ
യമില്ലെന്നും ഈ കാൎയ്യം മഹാരാജാവിനോടെ ആ
കുന്നതിനാൽ തിരുവിതാംകൂറിലേക്കു നിങ്ങൾ

പോകുവിനെന്നും എഴുത്തുകൾ ഒക്കയും അവിടെക്കു അയച്ചിരിക്കുന്നതിനാൽ ആ ദേഹം ന്യായമായി വിധിക്കുമെന്നും ഉറപ്പായി നമ്മോടു പറഞ്ഞു. നാം തിരുവിതാംകൂറിലേക്കു വന്നു മഹാരാജാവിനെ കണ്ടപ്പോൾ ആ ദേഹവും വലിയ കരുണ നമ്മൊടു കാണിച്ചു. നമ്മെ കണ്ടതിൽ ആ ദേഹത്തിന്നും അപ്രകാരം നമുക്കും വളരെ സന്തോഷത്തുഷ്ടി ഉണ്ടായി. തമ്മിലുണ്ടായ സംഭാഷണത്തിൽ ആ ദേഹം നീതിയുള്ള ഒരാളാകുന്നുയെന്നു നമുക്കു മനസ്സിലാകയും ചെയ്തു. മദ്രാസഗവൎമ്മെണ്ടിൽനിന്നു സകല എഴുത്തുകളും നമുക്കു വന്നിട്ടുണ്ടെന്നും തങ്ങൾ വന്നിരിക്കുന്ന കാൎയ്യം നല്ലവണ്ണം നാം തിരിച്ചറിഞ്ഞുയെന്നും രാജാവു നമ്മോടു പറകയും വിളംബരത്തിന്റെ പകൎപ്പു നാം കാണിക്കയും ചെയ്തതിന്റെശേഷം നീതിന്യായപ്രകാരം ഒരു വിളംബരം നീക്കേണ്ടതാണെന്നും വിളംബരം കൊടുത്തതു സുറിയാനി പള്ളികളിൽ വിവാദകൂടാതെ പാത്രിയൎക്കീസിന്റെ കല്പന പ്രകാരം നടപ്പാൻവേണ്ടിയാണെന്നും തങ്ങൾ തള്ളിയവനെ നാമും തള്ളിയിരിക്കുന്നു എന്നും തങ്ങളുടെ അപേക്ഷ നീതിയോടെ തീൎത്തു തരുമെന്നും രാജാവു ഉറപ്പായി നമ്മോടു പറഞ്ഞതു കൂടാതെ നമ്മുടെ അപേക്ഷയെ നീതിയായിട്ടും യോഗ്യമാകുംവണ്ണവും തീൎച്ചപ്പെടുത്തി രാജബഹുമാനത്തിന്നായിട്ടു യോഗ്യമാകുംവണ്ണം അലങ്കരിക്കപ്പെട്ടതായ ഒരു മുദ്രയും നമുക്കു തന്നു. അതി

ന്റെ ശേഷം മലയാളത്തിലുള്ള നമ്മുടെ സുറിയാനിപ്പള്ളികളിലെ ആത്മകാൎയ്യങ്ങൾ നോക്കുവാനായി നാം തിരുവനന്തപുരത്തുനിന്നും യാത്ര പുറപ്പെട്ടു പോന്നിരിക്കുന്നു. എന്നാൽ ബെലയാൾ കുടികളിലും പള്ളികളിലും ചുററി നടന്നു അവനെപ്പോലെ നീചന്മാരായിട്ടുള്ള ജനങ്ങളുടെ ബോധത്തെ കലക്കി മെത്രാപ്പോലീത്താസ്ഥാനം തന്നിൽനിന്നു പോയിട്ടില്ലെന്നും മുമ്പിലത്തവരെ തള്ളിയത്തുപോലെ പാത്രിയക്കീസിനേയും തള്ളാമെന്നും അവൻ പറയുന്നതായി നാം കേട്ടു. ഒരുത്തനു ഒരു മുന്തിരിത്തോട്ടം ഉണ്ടായിരുന്നു അതിനെ വേലക്കാറരെ കൈയ്യേല്പിച്ചുപോയതിന്റെ ശേഷം സമയത്തിൽ ഫലങ്ങളെ കൊണ്ടുവരുവാനായിട്ടു ദാസന്മാരെ അയച്ചാറെ വേലക്കാർ അവരെ ആട്ടി ഓടിക്കയാൽ പിന്നീട്ടു മററാളുകളെ അയക്കയും അവരിൽ ചിലരെ അവർ അക്രമിച്ചു മുറിവു ഏല്പിക്കയും ചിലരെ കൊല്ലുകയും ചെയ്കയാൽ അവസാനത്തിൽ വാത്സല്യപുത്രനെ അവർ ശങ്കിക്കുമെന്നു കരുതി അവനെ അയച്ചാറെ അവനെ അവർ കണ്ട ഉടൻ ഇവൻ അവകാശിയാകുന്നു വരുവിൻ ഇവനെക്കൊന്നു മുന്തിരിത്തോട്ടം നാം നേടണം എന്നു അവർ പറഞ്ഞു അവനെ പുറത്തിറക്കി, കൊണ്ടുപോയി കൊന്നു എന്ന ഏവൻഗെലിയോനിൽ ഉപമയായി പറഞ്ഞിരിക്കുന്ന തിരുവചനം അവനിൽ ഒത്തിരിക്കുന്നു. അവന്റെ ഹൃദയം അറപ്പുകെട്ടവനായ പിറഓന്റെ ഹൃദയം

പോലെ കഠിനപ്പെട്ടു. എന്തെന്നാൽ ഇസ്രായേ
ൽ ജനത്തെ മെസ്രേന്റെ അടിമയിൽനിന്നു പുറ
പ്പെടുവിപ്പാനായിട്ടു ദൈവം കല്പിച്ചയച്ച എന്ന
മൂശനിബിയായുടെ വചനങ്ങളിൽ അവൻ വി
ശ്വസിച്ചില്ല. ഇതു നിമിത്തം അവനും അവ
ന്റെ പുരുഷാരവും ചെങ്കടലിൽ കുടിച്ചു ചത്തു.
൨ാം ശപിക്കപ്പെട്ടവനു ആത്മീക കാൎയ്യങ്ങളിൽ ഒ
രു അറിവും തിരിച്ചറിവും ഉള്ളതല്ല. മെത്രാന്റെ
സ്ഥാനം റൂഹായ്ക്കടുത്ത ഒരു പ്രവൃത്തിയാകുന്നുയെ
ന്നു യാതോരു അറിവും അവനില്ല. പരിശുദ്ധാ
ത്മാവിനാൽ മെത്രാന്റെ സ്ഥാനം അവൻ കൈ
ക്കൊണ്ടതുപോലെ പരിശുദ്ധാത്മാവിനാൽത്ത
ന്നെ അവൻ പിരാക്കപെട്ട മഹറോൻ ഏല്ക്കപ്പെ
ടുകയും ചെയ്തു. ഭൂമിയിൽ നിങ്ങൾ കെട്ടുമെന്ന സ
കലവും ആകാശത്തിലും കെട്ടപ്പെട്ടതാകുന്നുയെന്നു
ശുദ്ധമുള്ള ഏവൻഗെലിയോനിൽ പറഞ്ഞിരിക്കു
ന്നതുപോലെ അവൻ കെട്ടപ്പെട്ടിരിക്കുന്നു. അ
ശ്രൂപിക്കട്ടത്ത ൨ാം വചനംപോലെ അവനെ നാം
ശപിച്ചുമിരിക്കുന്നു. ആകാശവും ഭൂമിയും അതിൽ
നിന്നു വിറച്ചു ഇരുക്കുന്നതായ ആ ജീവനുള്ള
ദൈവത്തിന്റെ തിരുവചനത്തിൻ കീഴ അവ
നെ നാം ബന്ധിച്ചിരിക്കുന്നു. ശുദ്ധമുള്ള റൂഹാ
അവനിൽനിന്നു അകലപ്പെട്ടും മ്ലേഛാത്മാവ അ
വനിൽ പ്രവേശിച്ചുമിരിക്കുന്നു. അവൻ മൂന്നു
പാത്രിയൎക്കീസന്മാരിൽ നിന്നു ശപിക്കപ്പെട്ടവ
നാകുന്നതു കൊണ്ടു അവൻ സാത്താനു ചങ്ങാ

തിയ്യും ശപിക്കപ്പെട്ടവനും പട്ടസുഖവും മേല്പട്ട
സുഖവും അവനിൽനിന്നു നീങ്ങപ്പെട്ടിരിക്കുന്ന
വനും ആകുന്നു എന്നു നിങ്ങൾ അറിഞ്ഞുകൊള്ളു
ണം. "ഒരുത്തനും ഒരു നാളും നിന്നിൽനിന്നു
ഫലം ഭക്ഷിക്കയില്ലായെന്നു" മശിഹാ ശപിച്ചു
തിത്തവൃക്ഷംപോലെ അവൻ ഉണങ്ങിയിരിക്കു
ന്നു. ഇപ്രകാരം അത്രുപ്പിക്കട്ടത്ത ഫലം അവനി
ൽനിന്നു പൊഴ്ച്ചോയിരിക്കുന്നതിനാൽ മെത്രാ
ന്റെ നാമത്തിൽ അവനെ പേർ വിളിപ്പാനും ദു
ഷ്ടന്മാൎക്കു സമാധാനമില്ലെന്നു ഏശായാ ദീൎഘദ
ൎശി പറഞ്ഞിരിക്കുന്നതുപോലെ അവൻ ദുഷ്ടനാ
കകൊണ്ടു അവന്റെ സമാധാനത്തെ കുറിച്ചു
ചോദിപ്പാനും ഒരുത്തനും അവന്റെ അടുക്കൽ
പോകുവാനും അവനെ ബഹുമാനിപ്പാനും ദൈ
വത്തിൽനിന്നും നമ്മുടെബലഹീനതയിൽനിന്നും
അധികാരമില്ല. എന്നാൽ അവനെ കാണുന്നവ
നും തിന്മപെട്ട അവന്റെ വൎത്തമാനം കേൾക്കു
ന്നവനും ഒക്കെയും അവനെ ശപിക്കണം. അ
വൻ വഞ്ചനക്കാരനാകുന്നു എന്നു മുമ്പെതന്നെ
നിങ്ങൾ അറിഞ്ഞിരിക്കകൊണ്ടു ഒരു പ്രകാരവും
അവനിൽ നിങ്ങൾ ഭയപ്പെടേണ്ട. ഇനി അവ
ന്റെ അടുക്കൽ പോകയൊ അവനോടു സംസാ
രിക്കയൊ ഒരുവന്റെ വീട്ടിലെക്കു അവനെകൊ
ണ്ടുപോകയൊ അവന്റെ തിന്മയ്ക്കും അകൃത്യത്തി
നും അവനു സഹായം നില്ക്കയൊ അവന്റെ
കൂടെ സംസൎഗ്ഗം ചെയ്കയൊ തിന്മപെട്ട അവ

ന്റെ ആലോചനയിൽ ഉൾപ്പെടുകയൊ ചെയ്യു
മെന്നു പട്ടക്കാരനാകട്ടെ ശെമ്മാശാകട്ടെ പ്രധാ
നിയാകട്ടെ എപ്പിസ്ക്കോപ്പായാകട്ടെ പുരുഷനാകട്ടെ
സ്ത്രീയാകട്ടെ അവനെപ്പോലെ അവരും മഹറോ
ൻ ഏല്ക്കപ്പെട്ടവരായിത്തീരും. അവന്റെ കണ്ണി
യിലും കുഴിയിലും യാതൊരു പ്രകാരത്തിലും നിങ്ങ
ൾ അകപ്പെട്ടുപോകാതെ സൂക്ഷപ്പെട്ടുകൊള്ളണം
നിങ്ങൾ സത്യവിശ്വാസികളും പരബോധമാക
പ്പെട്ട ബെലയാൾ എന്ന സാത്താന്റെ ഓളങ്ങ
ളിൽനിന്നും ചുഴലികളിൽനിന്നും ഒഴിഞ്ഞവരും
ഇളകപ്പെടുന്നതല്ലാത്ത സ്തുതിചൊവ്വാകപ്പെട്ട വി
ശ്വാസത്തിന്റെ അടിസ്ഥാനത്തിന്മേൽ പണി
യപ്പെട്ടിരിക്കുന്നവരും നിങ്ങടെ പിതാക്കന്മാരുടെ
ആദ്യകാലം മുതൽ സത്യവിശ്വാസത്തെക്കുറിച്ചു
അനേക ആവലാധികളും പീഡകളും നിങ്ങൾ
സഹിക്കയും അതിൽനിന്നു വലത്തോട്ടെങ്കിലും
ഇടത്തോട്ടെങ്കിലും നിങ്ങൾ വഴി വിട്ടു മാറാതെ
സത്യവിശ്വാസത്തിൽ പോരാടിയിരിക്കുന്നവ
രും നിങ്ങൾ ആകുന്നു എന്നു നാം അറിഞ്ഞിരി
ക്കുന്നു. എന്നാൽ നിങ്ങൾ ശുദ്ധമാകപ്പെട്ട പി
താക്കന്മാരുടെ ഗോത്രക്കാർ ആകുന്നു എന്നും
നാം കെട്ടറിഞ്ഞിരിക്കുന്നു. പുത്രൻ അവന്റെ
പിതാവിനെപ്പോലെ ആകുവാൻ യോഗ്യമുള്ള
താകയാൽ അഴിഞ്ഞുപോകുന്നതായ ഈ. ലോ
കത്തിന്റെ ബെഹുമാനത്തെക്കുറിച്ചു നിങ്ങളു
ടെ പിതാക്കന്മാരുടെ അത്തി മാററാതെയിരി

പ്പാൻ പ്രത്യേകം നിങ്ങൾ സൂക്ഷപ്പെട്ടുകൊ
ൾവിൻ എന്തെന്നാൽ നല്ല നാമം നേടിയെ
ന്നവൻ ഈ ലോകത്തിൽ ബഹുമാനവും ആ
ലോകത്തിൽ എന്നെക്കുമുള്ള ജീവസ്സുകളും അവ
ൻ കൈക്കൊള്ളുന്നതിനാൽ അവനു ഭാഗ്യമെ
ന്നു മല്പാൻ പറഞ്ഞിരിക്കുന്നതുപോലെ ഈ ലോ
കം അഴിഞ്ഞുപോകുന്നുയെന്നും നല്ല നാമം അ
ഴിഞ്ഞു പോകുന്നതല്ലായെന്നും അറിഞ്ഞുകൊള്ളു
ന്നം. നിങ്ങളുടെ ജ്ഞാനത്തിന്നു ഇത മതിയാകു
ന്നു വീണ്ടും ദൈവമായ കൎത്താവ നമ്മുടെ ബല
ഹീനതയുടെ വലത്തേതോട്ടു കൂടെ കാണപ്പെട്ടുവാ
ൻ വഹിയാത്ത തന്റെ വലത്തു കയ്യും നീട്ടി നി
ങ്ങളേയും നിങ്ങളുടെ ഭവനങ്ങളേയും നിങ്ങളുടെ
മക്കളേയും നിങ്ങളുടെ വയലുകളേയും നിങ്ങളുടെ
കൃഷികളേയും നിങ്ങൾക്കുള്ള സകലത്തേയും വാ
ഴ്ത്തി അനുഗ്രഹിപ്പാനും രഹസ്യവും പരസ്യവും
ആയ നിങ്ങളുടെ ശത്രുക്കളുടെ പിടലികളെ തക
ൎത്തി നിങ്ങളുടെ കാലുകളുടെ മെതിയടിയിൻ കീഴി
ലെ പൊടിപോലെ അവരെ ആക്കിത്തീൎപ്പാനും
ആയിട്ടു തന്നിൽനിന്നു നാം അപേക്ഷിക്കുന്നു
അത ദൈവത്തേ പ്രസവിച്ച മാതാവിന്റെയും
ഹിന്തുവിന്റെ അറിപ്പുകാരനും ശ്ലീഹായും ആ
യ ശുദ്ധമുള്ള മാർ തോമ്മാശ്ലീഹായുടേയും എല്ലാശു
ദ്ധമാകപ്പെട്ടവരുടേയും പ്രാൎത്ഥനയാൽ ആമ്മീൻ-
ദൈവത്തിന്റെ കൃപയും വാഴവും കേൾക്കുന്ന
വരുടെമേലും അനുസരിക്കപ്പെടുന്നവരുടെമേലും

⸺ ഫൻ ⸺

എന്നുമെന്നെക്കും ഉണ്ടായിരിക്കുമാറാകട്ടെ ആ മ്മീൻ- ആകാശത്തിലുള്ള ഞങ്ങളുടെബാവാ ഇ ത്യാദി എന്ന.—

ഫ്വ്രൌ          മാസം          -ാംനു.



COCHIN
Printed at the St. Thomas Press.
1875.